# അൽമായവേദി

അഖില മലങ്കര ഓർത്തഡോക്സ് അൽമായവേദിയുടെ മുഖപത്രം

M2. 18821/06 | 31 ഡിസംബർ 2010 | പേജ് 4


# മലങ്കരസഭയുടെ മുഖച്ഛായമാറ്റിയ വലിയ പിതാക്കന്മാർ

**- തോമസ് ചാണ്ടി -** (ജനറൽ സെക്രട്ടറി, അൽമായവേദി)

മലങ്കരസഭയുടെ ഇന്നത്തെ കെട്ടുറപ്പുള്ളനിലക്ക് കാരണഭൂതരായ മൂന്നു പിതാക്കന്മാരെയാണ് ജനുവരി 2, 3 തീയതികളിലെ പെരുന്നാൾവേളയിൽ അനുസ്മരിക്കുന്നത്. വട്ടശ്ശേരിൽ തിരുമേനി തുടങ്ങിവച്ച സഭയുടെ ഭരണക്രമീകരണങ്ങൾ മുന്നോട്ടുകൊണ്ടുപോയി സുസ്ഥിരത നൽകിയ ഈ വലിയ പിതാക്കന്മാരെ ആധുനിക മലങ്കരസഭയുടെ ശിൽപ്പികൾ എന്ന് വിശേഷിപ്പിക്കുന്നതിന് തെല്ലും ശങ്കിക്കേണ്ടതില്ല.

### പ:ബസ്സേലിയോസ് ഗീവർഗ്ഗീസ് II

വട്ടശ്ശേരിൽ തിരുമേനിയുടെയും പരുമല തിരുമേനിയുടെയും ശിഷ്യത്വം ഒരുപോലെ അനുഗ്രഹിച്ച മലങ്കരയുടെ മൂന്നാമത്തെ കാതോലിക്കാ എതാനും വർഷങ്ങൾക്കുള്ളിൽ പരിശുദ്ധ പദവിയിലേക്കുയർത്തപ്പെടുമെന്ന് പ്രത്യാശിക്കാം. കാലം ചെയ്തതിനുശേഷം 50 വർഷങ്ങൾക്കുശേഷം പരിശുദ്ധനായി പ്രഖ്യാപിക്കപ്പെടുകയുള്ളു എന്ന നിയമപ്രകാരം മേൽപ്പറഞ്ഞ പ്രഖ്യാപനത്തിന് ചില വർഷങ്ങൾ കൂടി കാത്തിരിക്കേണ്ടതായി വരും. പക്ഷെ ജനഹൃദയങ്ങളിൽ അദ്ദേഹം പരിശുദ്ധൻ തന്നെയാണ്. ജീവിച്ചിരിക്കുമ്പോൾ തന്നെ അനേകർ സാക്ഷ്യപ്പെടുത്തിയിട്ടുള്ള അദ്ധ്യാത്മിക ഗോപുരത്തിന് പരിശുദ്ധൻ എന്ന ഔദ്യോഗികമായ പ്രഖ്യാപനം ഒരു നടപടിക്രമം മാത്രമാണ്.

സഭയിലെ ഭിന്നിപ്പ് എന്ന തീച്ചൂളയിലൂടെ അനേകവർഷങ്ങൾ നടന്നുകയറി സമാധാനത്തത്തിന്റെ ശീതളച്ഛായ ജീവിതാന്ത്യകാലത്ത് അല്പകാലം അനുഭവിക്കാനിടയായത് അനുഗ്രഹപ്രദമായ ആ ജീവിതത്തിന് മാറ്റേകുന്നു. പരുമലതിരുമേനിയുടെയും വട്ടശ്ശേരിൽ തിരുമേനിയുടെയും ശിഷ്യത്വം സഭാനൗകയെ ഏതൊരു പരിതസ്ഥിതിയിലും നയിക്കുവാനുള്ള പ്രാപ്തി തിരുമനസ്സിനു നൽകി എന്നു പറയുന്നതാവും ശരി.

### പ:ബസ്സേലിയോസ് ഔഗേൻ

പ്രശാന്ത സുന്ദരമായ സഭാന്തരീക്ഷത്തിൽ സ്ഥാനമേൽക്കുകയും ഭരണകാലത്തിന്റെ അന്ത്യഘട്ടത്തോടെ കാർമേഘപടലങ്ങൾ ഉരുണ്ടുകൂടുന്നത് കാണുകയും ചെയ്ത പരിശുദ്ധപിതാവ് അവസരത്തിനൊത്തുയരുവാനുള്ള അപാരമായ കഴിവ് പ്രദർശിപ്പിച്ചിട്ടുണ്ട്. ആട്ടിൻകുട്ടിയെപ്പോലെ ശാന്തനാണെന്ന് ധരിച്ച് സഭയിലെ കലാപകാരികൾ പ്രകോപിപ്പിച്ചപ്പോൾ സിംഹതുല്യനായി മാർത്തോമ്മായുടെ സിംഹാസനവും മാർഗ്ഗവും സംരക്ഷിക്കുവാൻ സടകുടഞ്ഞെഴുന്നേറ്റത് വിസമയത്തോടെയാണ് പുറംലോകം നോക്കിക്കണ്ടത്. വേദശാസ്ത്രവും സഭാശാസ്ത്രവും അരച്ചു കലക്കിക്കുടിച്ച പാണ്ഡിത്യം നിറകുടംപോലെ തുളുമ്പാത്തതായിരുന്നു.

### പ: ബസ്സേലിയോസ് മാർത്തോമ്മാ മാത്യുസ് I

അൽമായക്കാരനായിരുന്നപ്പോൾ തന്നെ വൈദിക സെമിനാരി അധ്യാപകനാകുവാൻ പ്രാപ്തി നേടിയ വ്യക്തി, മലങ്കരയുടെ സ്വയം ശീർഷകത്വവും വ്യക്തിത്വവും സംരക്ഷുവാൻ ഏതറ്റം വരെയും പോകുന്നയാൾ എന്നതിലെല്ലാമുപരിയാണ് വട്ടക്കുന്നേൽ ബാവായുടെ ചരിത്രപരമായ പ്രസക്തി. സുപ്രീംകോടതിയിൽ നിന്നും ഉണ്ടായ 58ലെ വിധിയുടെ കാലഹരണത്തിന് തക്കം പാർത്തിരുന്ന അന്ത്യോഖ്യൻ അടിമകളായ കുറുക്കന്മാർ മാളങ്ങളിൽ നിന്നും പുറത്തുവന്നപ്പോൾ അവരെ നേരിടുവാനായി ജഗദീശ്വരൻ കണ്ടെത്തിയ ധീരനേതാവ് എന്ന് അദ്ദേഹത്തെ വിശേഷിപ്പിക്കാം. മലങ്കരസഭയുടെ ഭരണ സംവിധാനങ്ങൾ ചിട്ടപ്പെടുത്തിയതും ആരാധനയും ഗാനങ്ങളും എല്ലാം കാലാനുസൃതമാക്കിയതും ആ ഭരണപാടവത്തിന്റെ സ്പന്ദിക്കുന്ന സ്മാരകങ്ങളാണ്. സമരകാല നേതാവും അതോടൊപ്പം സഭയിൽ മൗലികമായ പരിവർത്തനങ്ങളും വരുത്തിയ പിതാവ് ആധുനിക ഭാരത സഭയുടെ ശില്പി എന്ന പേരിന് എന്തുകൊണ്ടും അർഹനാണ്.

ദേവലോകം പെരുന്നാൾ എന്നത് ഈ പിതാക്കന്മാരോടൊപ്പം മലങ്കരയുടെ കാതോലിക്കന്മാരായിരുന്ന് കാലം ചെയ്ത ഏവരെയും അനുസ്മരിക്കുന്ന ഒരു പ്രധാന പെരുനാളായി രൂപാന്തരപ്പെടുത്തേണ്ടതായിട്ടുണ്ട്. വള്ളിക്കാട്ട് ബാവായുടെയും മുറിമറ്റത്തിൽ ബാവായുടെയും മാത്യുസ് II ബാവായുടെയും പെരുനാളുകൾകൂടി ഇതിനോട് സംയോജിപ്പിച്ച് മലങ്കരയുടെ എല്ലാഭാഗത്തു നിന്നുമുള്ള തീർത്ഥാടകരെ സഭാ ആസ്ഥാനത്ത് വരുവാനുള്ള അവസരം ആക്കി ഇത് മാറ്റേണ്ടത് ഏറ്റവും അത്യാവശ്യമാണ്. ●

# സുപ്രീംകോടതിവിധി നടപ്പാക്കി സഭാപ്രശ്നം അവസാനിപ്പിക്കണം ക്രൈസ്തവലോകത്ത് മറ്റൊരു ബിൻലാദനെ വളർത്തരുത് – ടി.കെ

സഭാപ്രശ്നം മദ്ധ്യസ്ഥ ചർച്ചയിലൂടെ പരിഹരിക്കണം എന്ന ഹൈക്കോടതി നിർദ്ദേശത്തെ സ്വാഗതം ചെയ്യുകയും, അനുമോദിക്കയും ചെയ്യുന്നു. ശ്രേഷ്ഠ തോമസ്സ് പ്രഥമനോടും ഫാ. കല്ലാപ്പാറയോടും, തുകലനോടും ഒന്നു ചോദിക്കട്ടെ. 1958ലെ സുപ്രീം കോടതി ഉത്തരവു നടപ്പാക്കാതെ പ: ഗീവർഗ്ഗീസ് ദ്വീതിയൻ ബാവ അന്നത്തെ പാത്രീക്കീസ്സു വിഭാഗത്തെ 1934 ലെ സഭാ ഭരണഘടന പ്രകാരം സ്വീകരിക്കാൻ തയ്യാറായി. യാക്കോബ് തൃതിയൻ അന്നുവരെ വൃദ്ധൻ പുന്നുസ്സായി ആക്ഷേപിച്ച അതേ നാവുകൊണ്ട് പ: പിതാവിനെ പൗരസ്ത്യകാതോലിക്കയും മലങ്കര മെത്രാപ്പോലീത്തയുമായി അംഗീകരിച്ചു. ഇതുസത്യമല്ലന്ന് ശ്രേഷ്ഠനോ കൂട്ടർക്കൊ പറയാനാകുമോ?

തുടർന്ന് 1970 ൽ അതേ യാക്കോബ് പാത്രീക്കീസ് മദ്ധ്യസ്ഥ വ്യവസ്ഥ ലംഘിച്ച് അനധികൃതമായി മെത്രാൻ സ്ഥാനമോഹികളെ മെത്രാന്മാരാക്കി ആബൂദിയെ ഇവിടെക്കയച്ചു. പ:ഔഗൻ ബാവയെ മുടക്കി, തോമ്മാശ്ലീഹായെ കപ്പിയാരാക്കി. അങ്ങിനെ സഭയിൽ വീണ്ടും പ്രശ്നം ഉണ്ടാക്കി. ഈ സത്യങ്ങൾ ശരിയോ എന്ന് ഇന്ന് ജീവിച്ചിരിക്കുന്ന വിഘടിതവിഭാഗത്തിലെ വലിയ അച്ചന്മാരായവർക്കറിയാം. വിശിഷ്യ കല്ലുപ്പറമ്പിലച്ചൻ, പാതിയപള്ളിയിലച്ചൻ എന്നിവരോട് അന്വേഷിക്കുക.

ഈ അനധികൃത മെത്രാന്മാർ പള്ളികളിൽ കയറി പ്രശ്നം സൃഷ്ടിച്ചതുതടയാൻ സഭാനേതൃത്വം കേസ്സുനല്കി. പുതിയ അനധികൃത മെത്രാൻ വേഷധാരികളെ മുൻസിഫ് കോടതി മുതൽ സുപ്രീംകോടതി വരെ വിലക്കി. മലങ്കരസഭാവക പള്ളികൾ 1934 ലെ സഭാഭരണഘടന പ്രകാരം ഭരിക്കപ്പെടണം. ഇത് 1995ൽ സുപ്രീംകോടതി ആവർത്തിച്ചുറപ്പിച്ചു. പക്ഷെ ഈ ഉത്തരവുകൾക്ക് പുല്ലുവില നല്കി നിയമത്തെയും നിയമവാഴ്ചയെയും വെല്ലുവിളിച്ച് പൗരസ്ത്യകാതോലിക്കായുടെ പള്ളികളിൽ ഇന്നും രാഷ്ട്രീയ സ്വാധീനം ഉപയോഗിച്ച് അതിക്രമിച്ച്കയറുന്ന തോമസ്സ് പ്രഥമന് 'സന്ധിയും സമാധാനവും' മാന്യനാണെന്ന് മാധ്യമങ്ങൾ മുഖേന കാട്ടാനുള്ള അടവു തന്ത്രമാണ്. കാരണം കോലഞ്ചേരി. തൃക്കുന്നത്തുള്ള സെമിനാരി പ്രശ്നങ്ങളിലും മറ്റുപലയിടങ്ങളിലും മുഖ്യമന്ത്രിമാർ, കലക്ടർമാർ, പോലീസധികാരികൾ, ഇരു വിഭാഗനേതാക്കൾ ഒന്നിച്ചുണ്ടാക്കിയ വ്യവസ്ഥകൾ, അനുരഞ്ജനങ്ങൾ ഇവ ലംഘിച്ചു. വീണ്ടും മദ്ധ്യസ്ഥ ചർച്ച എന്നത് പുത്തൻ കുരിശിലെ പുത്തൻസഭക്കാരുടെ പുത്തൻ അടവുനയം തന്നെ.

*ശേഷം 4-ാം പേജിൽ*

# ആരെടാ ഈ ബാബുപോൾ

**കെ.വി. ഏബ്രഹാം കൊടുവത്ത്** (പ്രസിഡന്റ്, അൽമായവേദി)

ഡോ. ഡി. ബാബുപോൾ പ.ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതിയൻ കാതോലിക്കാ ബാവയ്ക്ക് മംഗളങ്ങൾ ആശംസിച്ചിരിക്കുന്നു! 'ക്നാനായ ദീപ'ത്തിലാണ് ആശംസ. 'മലങ്കരസഭാ ദീപം' ഇത് പുനഃ പ്രകാശനം ചെയ്തു.

'മംഗള'ത്തിന്റെ തുടക്കം ഇങ്ങനെ:

"നമ്മുടെ സഭയിലെ ദേവലോക വിഭാഗം പുതിയ കാതോലിക്കായെ വാഴിച്ചിരിക്കുന്നുന്നു."

ബാബുപോളിന്റെ 'മംഗളവും' 'ആശംസ'യും ഏതു ദിശയിലെന്ന് തുടക്കത്തിൽ തന്നെ വ്യക്തം.

ഏതൊക്കെയോ 'ഈച്ചകളുടെ തമ്പുരാ'നായി ഒരു കാലം കഴിച്ചു. പെൻഷൻ പറ്റിയശേഷം പല വേഷങ്ങളും കെട്ടി. ഉള്ളിലിരിപ്പ് ശുദ്ധമല്ലാതിരുന്നതിനാലും പെരിയകള്ളന്മാർക്ക് ചെറിയകള്ളന്റെ പൊള്ളത്തരം മനസ്സിലാക്കാൻ ബുദ്ധിമുട്ടില്ലാത്തതിനാലും കെട്ടിയ വേഷങ്ങളൊന്നും ഫലത്തിൽ കൊള്ളേണ്ടിടത്തുകൊണ്ടില്ല. അല്ലെങ്കിൽ, കൊള്ളേണ്ടിടത്തുതന്നെ കൊണ്ടു.

ഇപ്പോൾ known to be something; pretended to be everything എന്നതാണ് അവസ്ഥ.

മലങ്കര സഭയിലെ ഈ കുഞ്ഞാട് ഇടയന്മാരുടെ ഇടയന്മാരെക്കാൾ വലിയ ഇടയക്കുഞ്ഞാടായി ആടുകയാണ്. മുമ്പ് ആടിയിരുന്നപ്പോൾ സ്വാർത്ഥലക്ഷ്യത്തോടെ ചിലർ കൈയ്യടിച്ചു. പല്ലിന്റെ ശൗര്യം കുറഞ്ഞപ്പോൾ കയ്യടി നിന്നു. കണ്ടങ്ങൾ പലതുമറിഞ്ഞു. പലകണ്ടം ചാടി. ഇപ്പോൾ വിദൂഷക വേഷം. അതിന്റെ ഫലമാണ് 'മംഗളവും ആശംസയും.'

ശ്രീ ബാബുപോൾ "സവിനയം മംഗളം" നേരുന്നതിനുമുമ്പ് താഴെപ്പറയുന്ന കാര്യങ്ങൾ പ്രസ്താവിച്ചിരിക്കുന്നു.

1. കാതോലിക്കാ വാഴ്ചക്ക് പാത്രിയർക്കീസിനെ വിളിക്കാതിരുന്നതിനാൽ ഇതിന് സാധുതയില്ല. ഇത് 1934 -ലെ ഭരണഘടനയ്ക്ക് വിരുദ്ധമാണ്. ഈ നടപടി 'ഭോഷ്ക്' ആകുന്നു. (ഡോക്ടർക്ക് ചേരുന്ന ഭാഷാ പ്രയോഗം ബാബു പോളിനില്ല. പണം എറിഞ്ഞു കിട്ടിയതാണ് ഈ ഡോക്ടറേറ്റെന്നതിന് മറ്റൊരു തെളിവ് വേണോ എന്ന് വായനക്കാർ ചിന്തിക്കുക.)
2. ഈ പാത്രിയർക്കീസ് ഞങ്ങളുടെതല്ല എന്ന് പറയാനാവില്ല. സംശയം ഉള്ളവർക്ക് നരിമാനോട് ചോദിക്കാം.
3. യാക്കോബ് തൃതീയൻ കാലം ചെയ്തപ്പോൾ പല പാത്രീയർക്കീസുമാർ ശീമയിൽ ഉണ്ടായിരുന്നു. അവരിലൊരാളെ ഭരണഘടനയിൽ പറയുന്ന പാത്രിയർക്കീസായി അവരോധിച്ച് യാക്കോബ് തൃതീയന്റെ പിൻഗാമിയെ ഔട്ട് ആക്കേണ്ടതായിരുന്നു. ഇതിനുള്ള "വക്രമോ ഋജുവോ" ആയ ബുദ്ധി വട്ടശ്ശേരിൽതിരുമേനിയുടെയും ഔഗേൻ ബാവായുടെയും പിൻഗാമികൾക്ക് ഇല്ലാതെപോയി.
4. മലങ്കരയിലെ കാതോലിക്കേറ്റ് തെഗ്രീസിലെ കാതോലിക്കേറ്റിന്റെ (മഫ്രിയാനേറ്റിന്റെ) പിന്തുടർച്ചയായതിനാൽ മുറിമറ്റത്ത് ബാവായെ പൗലോസ് ദ്വിതീയൻ എന്ന് വിളിക്കേണ്ടതായിരുന്നു. തെഗ്രീസിൽ മുമ്പ് ഒരു പൗലോസ് അധികാരം വഹിച്ചിരിന്നു. അതുകൊണ്ടാണ് മൂവാറ്റുപുഴയിൽ ജീവിച്ച് മലേക്കുരിശിൽ കബറടക്കിയ ബാവായെ പൗലോസ് ദ്വിതീയൻ എന്നു വിളിച്ചത്.
5. വട്ടക്കുന്നേൽ ബാവായുടെ ചരിത്ര വിജ്ഞാനവും പൗലോസ് ഗ്രീഗോറിയോസ് തിരുമേനിയുടെ കുശാഗ്രബുദ്ധിയും മൂലമാണ് കാതോലിക്കാമാരുടെ പേരിനൊപ്പം "ബസേലിയോസ് മാർത്തോമ്മ", എന്ന്

*ശേഷം 2-ാം പേജിൽ*

## മുഖലേഖനം

# ദേവലോകം പെരുനാളും കാതോലിക്കേറ്റിന്റെ ശതാബ്ദിയും

ഭാരതസഭയിൽ കാതോലിക്കേറ്റ് സ്ഥാപിക്കപ്പെട്ടതിന്റെ ശതാബ്ദിയാഘോഷിക്കുന്നതിനുള്ള സമയം അടുത്തു വരുമ്പോൾ ഈ വർഷത്തെ ദേവലോകം പെരുനാളിനോട് ചേർത്തുവച്ച് ചിന്തിക്കേണ്ട ചില വിഷയങ്ങളാണ് ഇവിടെ വിശകലനം ചെയ്യപ്പെടുന്നത്. ഒരുവർഷത്തെ കാതോലിക്കേറ്റിന്റെ ചരിത്രത്തിൽ ദേവലോകത്ത് കബറടക്കിയിരിക്കുന്ന മൂന്നു പിതാക്കന്മാരുടെ ഭരണകാലഘട്ടം 59 വർഷങ്ങളായിരുന്നു എന്നതുമാത്രമല്ല അപ്രകാരമുള്ള ഒരു വിശകലനത്തിന്റെ കാരണം. മലങ്കരസഭയുടെയും കാതോലിക്കേറ്റിന്റെയും ചരിത്രഗതിതിരിച്ചുവിട്ട അനേകം സംഭവങ്ങൾ ഈ പിതാക്കന്മാരുടെ കാലത്തു നടന്നു എന്നതും അവയെ അഭിമുഖികരിക്കുന്നതിനും വിശ്വാസികൾക്ക് ധീരമായ നേതൃത്വം നൽകി സഭാ നൗകയെ കാറ്റിലും കോളിലുമുലയാതെ അനന്തരഗാമികൾക്ക് ചുക്കാൻ കൈമാറുകയും ചെയ്തു എന്ന വസ്തുതയാണ് കൂടുതൽ പ്രധാനം.

നൂറ്റാണ്ടു പിന്നിടാൻ പോകുന്ന കാതോലിക്കേറ്റിനെപ്പറ്റി ഇപ്പോൾ പുത്തൻകുരിശുസഭയും അവരുടെ പിണിയാളുകളായി മലങ്കരസഭാ പാളയത്തിൽ നിൽക്കുന്ന ചില ട്രോജൻ കുതിരകളും പുത്തൻകുരിശു പാളയത്തിൽനിന്നും ഒരു ചുവന്നകുപ്പായം തരമാകുമോ എന്ന മോഹത്തോടെ ഏറെനാളായി ചുറ്റിനടക്കുന്ന ചരിത്ര പണ്ഡിതനെന്നവകാശപ്പെടുന്ന സ്ഥാനമോഹിയും ചേർന്ന് സൃഷ്ടിക്കുന്ന പുകപടലം കണ്ടില്ലെന്ന് നടിക്കേണ്ടതില്ല. അർത്ഥശങ്കയില്ലാത്ത വിധം കാതോലിക്കേറ്റിനെപ്പറ്റിയുള്ള ഔദ്യോഗിക നിർവചനം സഭയുടെ ഉന്നതാധികാരസമിതികൾ രൂപപ്പെടുത്തേണ്ടതുണ്ട്. ഞങ്ങളുടെ കാഴ്ചപ്പാടിലുള്ള കാതോലിക്കേറ്റിനെപ്പറ്റിയുള്ള രൂപം ഇങ്ങിനെയാണ്.

കാതോലിക്കാസ്ഥാനത്തിന്റെ പരമപ്രധാനമായ ഘടകം മാർത്തോമമാശ്ലീഹായുടെ പിൻഗാമി എന്നതാണ്. ചരിത്രപ്രധാനമായി അത് പേർഷ്യൻ സഭയുടെ തലവനിൽ ആദിമസഭയിൽ നിലനിന്നിരുന്നതിനാലും ചരിത്രപരമായ ഒരു ബന്ധം പേർഷൻ സഭയും മലങ്കരസഭയും തമ്മിലുണ്ടായാരുന്നതിനാലും പേർഷൻ സഭയിൽ ആ സ്ഥാനം അന്യം നിന്നു പോയതിനാലും ചരിത്രപരമായ പിന്തുടർച്ച പേർഷൻ സഭയിലെ കാതോലിക്കേറ്റുമായി ഉണ്ടെന്നതും ഒരു വസ്തുതയാണ്. പേർഷ്യയിലെ അന്ത്യോഖ്യാക്കരായ വിശ്വാസികൾക്കുവേണ്ടി ഉരുവാക്കപ്പെട്ട മഫ്രിയാനേറ്റിനോട് ചിലകാരണങ്ങളാൽ മലങ്കരസഭയുടെ കാതോലിക്കേറ്റിന് സാദൃശ്യമുണ്ട്. അന്ത്യോഖ്യയിലെ സഭയും മലങ്കരയിലെ സഭയും തമ്മിൽ നിനനിന്നിരുന്ന സഹോദര്യത്തിലൂടെയാണ് ഈ സാദൃശ്യങ്ങൾ നിലനിൽക്കുന്നത്. അന്ത്യോഖ്യാ കാനോനിക പാത്രിയർക്കീസായിരുന്ന അബ്ദുൾമിശിഹാ സഹകരണത്തോടെയാണ് മലങ്കരയിലെ ആദ്യത്തെ കാതോലിക്കായെ വാഴിച്ചത് എന്നതിനും ചരിത്രപരമായ പ്രാധാന്യമുണ്ട്. അങ്ങിനെ പാരമ്പര്യത്തിന്റെ മൂന്നു കൈവഴികൾ കൂടിച്ചേർന്ന് ഒരു പുതിയ പാരമ്പര്യം ഉളവായ മലങ്കരയിലെ കാതോലിക്കേറ്റിന്റെ വ്യക്തിത്വം. ഒന്നിലേറെ ലോഹങ്ങൾ കൂടിച്ചേർന്ന് പുതിയ ഒരു ലോഹങ്ങളുടെ മിശ്രിതമുണ്ടാക്കുന്നതുപോലെ മലങ്കരയിലെ കാതോലിക്കേറ്റിന് തനതായ ഒരു വ്യക്തിത്വമുണ്ട്. പൗരസ്ത്യദേശത്തെ 91–ാം കാതോലിക്കാ എന്നത് സംഖ്യാ ശാസ്ത്രപരമായ ഒരക്കം മാത്രമാണ്. പേർഷ്യയിലും അന്ത്യോഖ്യായിലും ഒക്കെ നടന്ന സഭാപരമായ പലപിണക്കങ്ങളും മഹറോൻ ചെല്ലലുകളുമൊക്കെ നാലാം നൂറ്റാണ്ടിലാരംഭിച്ചെങ്കിൽ അതിനുശേഷവും 12 നൂറ്റാണ്ടുകൾ ഏക ശിലാഭദ്രമായി നിന്ന മലങ്കരയുടെ പാരമ്പര്യത്തിൽ അഭിമാനിക്കാനേയുള്ളു. വെളുത്തതൊലിയുള്ള ഏതെങ്കിലും ഒരു വിഭാഗവുമായി ഒട്ടിനിന്നാൽ മാത്രമേ ആത്മീയവും ഭൗതികവുമായ നിലനിൽപ്പുള്ളു എന്ന മിഥ്യാധാരണയിലും വെടക്കാക്കി തനിക്കാക്കുവാനുള്ള അധിനിവേശശക്തികളുടെ ഗൂഢതന്ത്രത്തിനും പൊളിച്ചെഴുത്തുകൾ ഉണ്ടാകേണ്ടത് കാതോലിക്കേറ്റിലൂടെയാണ്.

കാതോലിക്കേറ്റിൽ നിന്നും സഭക്കു ലഭിക്കേണ്ടത് ശക്തമായ ലക്ഷ്യബോധമുള്ള ക്രിയാത്മകമായ, നേതൃത്വമാണ്. അതിലേക്കുള്ള പാഠങ്ങൾ ദേവലോകത്ത് കബറടക്കിയിരിക്കുന്ന പിതാക്കന്മാരുടെ ജീവിതത്തിൽനിന്ന് തന്നെ ലഭിക്കാം. പരാജയത്തെയും വിജയത്തെയും ഋഷിതുല്യമായ നിസ്സംഗതയോടെ കണ്ട ഗീവർഗ്ഗീസ് II ബാവായും പുറമെ ശാന്തനും വിനയനും ആണെങ്കിലും തത്വങ്ങളിൽ വിട്ടുവീഴ്ചചെയ്യാതെ ഉറച്ചുനിന്നു പോരാടിയ ഔഗേൻബാവായും വാക്കുകളിൽ ചിലപ്പോൾ മാർദ്ദവം കാണാത്തപ്പോഴും ഹൃദയത്തിൽ കാരുണ്യത്തിന്റെ നീരുറവ എപ്പോഴും സൂക്ഷിച്ചിരുന്ന മാത്യൂസ് I ബാവായും ഈ പാരമ്പര്യത്തിന്റെ ജ്വലിക്കുന്ന മാതൃകകളാണ്. ഈ മഹത്തായ പൈതൃകത്തിന്റെ പാരമ്പര്യങ്ങളിലാണ് കാതോലിക്കേറ്റിന്റെ ശക്തിസ്രോതസ്സ്.

സഭയെ ഒന്നായികാണുവാനും സഭയിലുള്ള അതിബൃഹത്തായ ബൗദ്ധികവും സൃഷ്ടിപരവുമായ താലന്തുകളെ കൂട്ടിയോജിപ്പിച്ച് സഭയുടെ പുരോഗതിക്കായി വിനിയോഗിക്കുവാനുള്ള ആർജ്ജവം പ്രദാനം ചെയ്യുവാൻ ഈ ശതാബ്ദി വേളയിൽ പൗരസ്ത്യകാലോതിക്കേറ്റിന് സാധിക്കട്ടെ എന്ന് ആശംസിക്കാം.


**AKHILA MALANKARA ORTHDOX ALMAYAVEDHI**

**അൽമായവേദിസംബന്ധമായ കാര്യങ്ങൾക്ക് താഴെപ്പറയുന്നവരുമായി മാത്രം ബന്ധപ്പെടുക.**
**പൊതുവായ കാര്യങ്ങൾ:** കെ.വി. ഏബ്രഹാം കൊടുവത്ത് (പ്രസിഡന്റ്) ഫോൺ : 9895561426
**നയപരമായ കാര്യങ്ങൾ:** തോമസ് ചാണ്ടി (ജനറൽ സെക്രട്ടറി) ഫോൺ : 9745607714 **പ്രസദ്ധീകരണം സംബന്ധിച്ച കാര്യങ്ങൾ :** ഫീലിപ്പോസ് പൊട്ടക്കാവയലിൽ (എഡിറ്റർ) ഫോൺ : 9388591988
**സാമ്പത്തിക കാര്യങ്ങൾ, വരിസംഖ്യ സംഭാവന മുതലായവ :** ജോർജ്ജ് മാത്യു ചക്കാലപ്പറമ്പിൽ (ട്രഷറർ) ഫോൺ : 9387963931


*1–ാം പേജിൽ നിന്നും തുടർച്ച ... ആരെടാ ബാബു പോൾ*

പ്രയോഗിക്കുന്നത്.

6. യാക്കോബ് തൃതീയൻ ബാവായുടെ 203–ാം നമ്പർ കല്പനയിൽ മാർത്തോമ്മായെ അധിക്ഷേപിച്ചു. ചരിത്രത്തിലെ ഈ തെറ്റ് സഖാ ബാവാ തിരുത്തി. അദ്ദേഹം പത്രോസിനും പൗലോസിനും ഒപ്പം തോമസിനെ 1987–ൽ 'പ്രതിഷ്ഠിച്ചു'.

7. മലങ്കരയിലെ കാതോലിക്കേറ്റിനെക്കുറിച്ച് ഇനിയും വ്യക്തമായ ഒരു പരിപ്രേക്ഷ്യം രൂപപ്പെടാൻ ബാക്കിയാണ് എന്ന് ഫാ. ഡോ. കെ. എം. ജോർജ് പ്രഭാഷിക്കുന്നു.

8. പുലിക്കോട്ടിൽ തിരുമേനിയുടെ കാലത്ത് സഭ ഒന്നായിരുന്നു. ഐക്യം വട്ടശ്ശേരിൽ തിരുമേനിയുടെ കാലത്തു നഷ്ടപ്പെട്ടു. ഇതിനിടയാക്കിയത് 'നാം മലയാളികൾ' തന്നെയാണ്.

9. കൂട്ടു ട്രസ്റ്റിമാരുമായി ഒത്തുപോകാൻ സഭാഭാസുരനായി വാഴ്ത്തപ്പെട്ട മെത്രാപ്പോലീത്തൻ ട്രസ്റ്റിക്ക് കഴിഞ്ഞില്ല. ആ സൗകര്യം അബ്ദുള്ള പാത്രിയർക്കീസ് ഉപയോഗപ്പെടുത്തിയിരിക്കാം.

10. മലങ്കരയിൽ പാത്രിയർക്കീസിന്റെ ദ്രവ്യാഗ്രഹം കൊണ്ട് ഭിന്നിപ്പുണ്ടായി എന്ന പ്രസ്താവന 'ഏകപക്ഷീയവും വികലവും' ആണ്.

ബാബു പോളിന് സാമാന്യബുദ്ധിയില്ലെന്നു കാണുന്നതിന് പാത്രിയർക്കീസിന് മലങ്കരസഭയിലുള്ള നിയമാനുസൃതസ്ഥാനം എന്തെന്നും പാത്രിയർക്കീസുമാരുടെ ദ്രവ്യാഗ്രഹത്തിന്റെ വ്യാപ്തി എത്രയെന്നും പരിശോധിച്ചാൽ മതിയാകും.

1. **പാത്രിയർക്കീസിന് മലങ്കരസഭയിലുള്ള സ്ഥാനം**

1995 ലെ സുപ്രീം കോടതിവിധിയിൽ (2–ാം സമുദായക്കേസ്) താഴെ പറഞ്ഞിട്ടുള്ള പ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

(a) "കാതോലിക്കേറ്റിന്റെ പുനരുദ്ധാരണം, 14–ാം അക്കം കല്പന, 1934 –ലെ ഭരണഘടന ഇവയുടെ സാധുത പാത്രിയർക്കീസ് അംഗീകരിച്ചു എന്നും അതു സംബന്ധിച്ച എല്ലാ തർക്കങ്ങളും അദ്ദേഹം ഉപേക്ഷിച്ചു എന്നു തീർപ്പ് കൈക്കൊള്ളേണ്ടിയിരിക്കുന്നു. (It must be held that the Patriatich has thereby accepted the validity of the revival of catholicate, Ext. A14 and the 1934 Constitution, and abandonded and gave up all or any objections they had in that behalf)

(b) "മെത്രാപ്പോലീത്താമാരെ വാഴിക്കുവാനുള്ള പാത്രിയർക്കിസിന്റെ അധികാരം ഇപ്പോൾ 1934– ലെ ഭരണഘടനക്കു വിധേയമാണ്"

The Patriatich power to ordain Metropolitans now is subject to Constitution of 1934)

അന്ത്യോക്യാ പാത്രിയർക്കീസും മലങ്കരസഭയ്ക്കയുമായുള്ള ബന്ധം സൂചിപ്പിക്കുന്നത് 1934–ലെ ഭരണഘടനയുടെ 1, 2, 94, 100, 101, 114, 118 വകുപ്പുകളിലാണ്. ഇതിൽ 101, 114 വകുപ്പുകൾ താഴെ ചേർക്കുന്നു.

**''101 – കാതോലിക്കായുടെ സഹകരണത്തോടുകൂടി കാനോനികമായി വാഴിക്കപ്പെടുന്ന പാത്രിയർക്കീസിനെമലങ്കരസഭ അംഗീകരിക്കുന്നതാകുന്നു."**

**"114 ..... മലങ്കരസഭയാൽ സ്വീകരിക്കപ്പെട്ട പാത്രീയർക്കീസ് ഉണ്ടെങ്കിൽ കാതോലിക്കായെ വാഴിക്കുന്ന അവസരത്തിൽ പാത്രിയർക്കീസിനെയും ക്ഷണിക്കുന്നതാണ്....."**

2. **പാത്രീയർക്കീസ്മാരുടെ ദ്രവ്യഗ്രഹം**

പാത്രിയർക്കീസ്മാരുടെ ദ്രവ്യാഗ്രഹത്തിന്റെ വ്യാപ്തി കാണുന്നതിന് രണ്ടു രേഖകൾ പരിശോധിച്ചാൽ മതി.

1958–ലെയും 1995–ലെയും സുപ്രീം കോടതി വിധികളാൽ ഉറപ്പിക്കപ്പെട്ട ഒന്നാം സമുദായക്കേസിലെ ജില്ലാ കോടതി വിധിയാണ് ഒന്ന്. മറ്റൊന്ന് ഇസെഡ്. എം. പാറേട്ടിന്റെ ചരിത്രം.

### ഒന്നാം സമുദായക്കേസിന്റെ ജഡ്ജ്മെന്റ്

134–ാം ഖണ്ഡികയിൽ താഴെ പറയുന്ന പ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

"കുന്നംകുളങ്ങരയിൽ നിന്നും പാത്രിയർക്കീസ് തൃശ്ശൂർവഴി എറണാകുളത്തേക്കും അവിടെനിന്നു കോട്ടയം വഴി പരുമലയ്ക്കും പോയി. എല്ലായിടങ്ങളിലും അദ്ദേഹത്തിന് ഗംഭീര സ്വീകരണങ്ങൾ ലഭിച്ചു. ഇതുമൂലം അദ്ദേഹത്തിനു മലങ്കരയിലെ ദ്രവ്യസ്വത്തുക്കളിന്മേൽ ആഗ്രഹമുണ്ടായിട്ടുണ്ടാകാം. മലങ്കരയിൽനിന്നും സ്വത്തുക്കൾ വാരിക്കൂട്ടണമെന്ന ദുർമ്മോഹം ജനിച്ചിരിക്കാം. നിരണത്തിന്റെ കാലം ചെയ്ത മാർ ഗ്രിഗോറിയോസിന്റെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ചാണ് അദ്ദേഹം പരുമലയിലെത്തിയത്. നേർച്ചയായി അന്ന് ഉദ്ദേശം മൂവായിരം രൂപാ ലഭിച്ചിരുന്നു. ഒന്നാം പ്രതിയെ (വട്ടശ്ശേരിൽ മാർദിവന്നാസിയോസിനെ) കണ്ടപ്പോൾ പാത്രിയർക്കീസ് ഈ പണം ആവശ്യപ്പെട്ടു. കമ്മറ്റിയുടെ തീരുമാനം കൂടാതെ പണം തരാൻ സാദ്ധ്യമല്ലെന്ന് ഒന്നാം പ്രതി അറിയിച്ചു."

പരുമലപണം പാത്രിയർക്കീസ് ആവശ്യപ്പെട്ടുവെന്ന് വട്ടശ്ശേരിൽ തിരുമേനിക്കു പുറമെ ഇ.ജെ. ജോൺ വക്കീൽ, എം.എ. ചാക്കോ സൂപ്രണ്ട്, കെ.സി. വാസൻപിള്ള എന്നിവരും സത്യം ചെയ്ത് കോടതിയിൽ മൊഴികൊടുത്തിട്ടുണ്ട്.

എസഡ്.എം. പാറേട്ട് താഴെ പറഞ്ഞതുപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

"അദ്ദേഹത്തിന്റെ (മാർ അബ്ദുള്ളാ) വരവിന്റെ ഉദ്ദേശ്യം ധനസമ്പാദനം മാത്രമായിരുന്നു എന്ന് ധൈര്യമായി പറയാം. ആ ഉദ്ദേശ്യം മിക്കവാറും സാധിക്കാതെയാണ് മടങ്ങിപ്പോയത്. 1050–ൽ (1875) വന്ന പത്രോസ് തൃതീയൻ മടങ്ങുമ്പോൾ നാണയമായിത്തന്നെ നാല്പതിനായിരം രൂപ കൊണ്ടുപോയി. സ്വർണ്ണവും വെള്ളിയും കൊണ്ടുള്ള വളരെ സാധനങ്ങളും കൊണ്ടുപോയി. ..... സഭയിൽ മറ്റ് മാറ്റങ്ങൾ ഒന്നും ഉണ്ടാകാതിരുന്നുഎങ്കിൽ പാത്രിയർക്കീസ് ഒരുലക്ഷം രൂപ മലങ്കരയിൽനിനന് ശേഖരിക്കുവാൻ കഴിയുമായിരുന്നു. പക്ഷെ യഥാർത്ഥത്തിൽ അദ്ദേഹത്തിന് പതിനായിരം രൂപയിൽ അധികം കിട്ടിയില്ല. ... അബ്ദുള്ളാ ഗ്രീഗോറിയോസ് മെത്രാനായി പത്രോസ് തൃതിയന്റെകൂടെ 1050–ൽ വന്ന് അദ്ദേഹവുമായി പിണങ്ങി ചുറ്റിക്കറങ്ങിപണം പിടിച്ചു മടങ്ങുമ്പോൾ പതിനയ്യായിരം രൂപകൊണ്ടുപോയി.

ആളും അർത്ഥവുമില്ലാത്ത അന്ത്യോക്യപാത്രിയർക്കീസിന് (അന്ത്യോഖ്യ സ്ഥിതി ചെയ്യുന്ന ടർക്കിയിൽ നിന്ന് പലായനം ചെയ്ത് അടുത്ത രാജ്യമായ സിറിയയിലെ ഹോംസിലും പിന്നീട് ഡമാസ്ക്കസിലുമാണ് 'അന്ത്യോഖ്യാ' പാത്രിയർക്കിസിന്റെ ആസ്ഥാനം). മലങ്കരസഭ ഒരു സ്വർണ്ണ ഖനിയാണ്. മലങ്കരയിൽ 'ഭിന്നിപ്പില്ല' എങ്കിൽ.....?

# ഡോ. മാത്യൂസ് മാർ സേവേറിയോസ് ആത്മീയതയുടെ ഉന്നത മുഖം - പി.കെ.സി. U.S.A.

മൂന്നാം സഹസ്രാബ്ദത്തിൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് നിർണ്ണായക നേതൃത്വം നൽകുന്ന അമൂല്യ വ്യക്തിത്വമാണ് ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ. ബഹുമുഖ പ്രതിഭയായ അദ്ദേഹം കണ്ടനാട് വെസ്റ്റ് ഭദ്രാസന അധിപൻ, പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ സെക്രട്ടറി, കോട്ടയം സെമിനാരിയിലെ പ്രഗത്ഭനായ പ്രൊഫസ്സർ, സാമൂഹ്യസേവനം ജീവിതവ്രതമാക്കിയ കർമ്മയോഗി എന്നിങ്ങനെ വിവിധ നിലകലിൽ പ്രശോഭിക്കുന്നു. അദ്ദേഹത്തിന്റെ ശഷ്ടിപൂർത്തി ആഘോഷങ്ങൾ സമാപിച്ചശേഷമാണ് ഇത്തവണ നാട്ടിലെത്താൻ കഴിഞ്ഞത്. വൈകിയ വേളയിലാണെങ്കിലും അദ്ദേഹത്തിന് ആയുരാരോഗ്യ മംഗളങ്ങൾ നേരുവാൻ സാധിക്കുന്നത് സന്തോഷകരമാണ്.

എളിയ ജീവിത സാഹചര്യങ്ങളിൽനിന്ന് വളർന്നുയർന്ന പലരും പിന്നിട്ട വഴിത്താരകൾ മറന്നുപോകുന്നത് ഇന്ന് സാധാരണ കണ്ടുവരുന്ന അനുഭവമാണ്. പക്ഷെ അഭിവന്ദ്യ സേവേറിയോസ് തിരുമേനി ഇപ്പറഞ്ഞതിന് ഒരു അപവാദമാണ്. അതാണ് അദ്ദേഹത്തെ മറ്റു വലരിൽനിന്നും ഏറെ വ്യത്യസ്ഥനാക്കുന്നത്. കോട്ടയത്തിനടുത്ത് വാഴൂരിൽ ഒരു സാധാരണ കർഷക കുടുംബത്തിൽ ജനിച്ച് പ്രതികൂല സാഹചര്യങ്ങളോടും പടവെട്ടി പഠിച്ചുയർന്നുവന്ന അദ്ദേഹം, മലങ്കര സഭയുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ സെക്രട്ടറി എന്ന ഉന്നത സ്ഥാനം വരെ മാനംമുട്ടെ വളർന്നിട്ടും അഗതികളെയും ആലംബഹീനരെയും പോറ്റാൻ നിരവധി പ്രസ്ഥാനങ്ങൾ സ്ഥാപിക്കാനും വളർത്താനും മുന്നിട്ടിറങ്ങിയത് ഏറെ അനുകരണീയമായ മാതൃകയാണ്. "ദാരിദ്ര്യമെന്നുള്ളതറിഞ്ഞവർക്കേ പാരിൽ പരക്ലേശവിവേകമുള്ളൂ" എന്ന് കവി പാടിയത് എത്ര അന്വർത്ഥം!

സ്വമാതാവിന്റെ ഭക്തിജീവിതവും സൽപ്രവർത്തികളുമാണ് സേവേറിയോസ് തിരുമേനിയുടെ സമർപ്പണ ജീവിതത്തിനു പിന്നിലെ വലിയ പ്രചോദനമെന്ന് ഞാൻ കേട്ടിട്ടുണ്ട്. സമൂഹത്തിലെ അശരണരെയും പാർശ്വവൽക്കരിക്കപ്പെട്ടവരെയും സംരക്ഷിക്കാൻ അദ്ദേഹം നിരവധി ശരണാലയങ്ങൾ തുടങ്ങിയതിനു പിന്നിലും ധന്യയായ ആ അമ്മയുടെ സ്വാധീനം ഉണ്ടായിരിക്കണം. ശാരീരിക-മാനസിക വൈകല്യങ്ങൾ അലട്ടുന്ന സ്ത്രീകളെ പുനരധിവസിപ്പിക്കുന്ന പ്രതീക്ഷാഭവൻ, മരണാസന്നരെയും അതീവ ഗുരുതര നിലയിൽ കഴിയുന്ന രോഗികളെയും ശുശ്രൂഷിക്കുവാൻ സ്ഥാപിതമായിട്ടുള്ള പ്രശാന്തിഭവൻ, ബുദ്ധിവൈകല്യവും ശാരീരിക അവശതകളുമുള്ള പുരുഷന്മാരെ സംരക്ഷിക്കുന്ന പ്രത്യാശാഭവൻ-ഇങ്ങനെ ഒരു ഡസനോളം സേവനനിലയങ്ങളുമുണ്ട് തിരുമേനിയുടെ ചുമതലയിൽ. സ്കൂൾ, കോളേജുകൾ, പ്രൊഫഷണൽ കോളേജുകൾ, സ്വാശ്രയ വിദ്യാഭ്യാസ സ്ഥാപനങ്ങൾ തുടങ്ങിയവ സ്ഥാപിച്ച് ആദായമുണ്ടാക്കാനും റിയൽ എസ്റ്റേറ്റ് മാഫിയകളുമായി ചങ്ങാത്തം കൂടാനും കേരളത്തിലെ തന്നെ ചില 'ബിഷപ്പ്' നാമധേയ ധാരികൾ ലജ്ജാലേശമെന്യെ ഇറങ്ങിതിരിക്കുമ്പോൾ ഇത്തരം പ്രലോഭനങ്ങളിലെങ്ങും വീഴാതെ സമൂഹത്തിലെ എളിയ സഹോദരങ്ങളെ തീറ്റിപ്പോറ്റാൻ നെട്ടോട്ടമോടുന്ന സേവേറിയോസ് തിരുമേനി പ്രദീപ്തമായ ഒരു മാതൃകയാണെന്നതിൽ നമുക്ക് ഏറെ അഭിമാനിക്കാം. കിട്ടുന്ന സംഭാവനകൾക്കൊക്കെ കൃത്യമായി രസീതു കൊടുക്കുക, കണക്കുകളെല്ലാം യഥാസമയം ഓഡിറ്റുചെയ്ത് ബന്ധപ്പെട്ട ഏവർക്കും അയച്ചുകൊടുക്കുക, ഇതൊക്കെ അദ്ദേഹത്തിന്റെ കർശനങ്ങളായ ചിട്ടകളാണ്.

നമ്മുടെ ആരാധനാ-അനുഷ്ഠാനങ്ങളെപ്പറ്റിയും വിവിധ ശുശ്രൂഷകളെപ്പറ്റിയുമൊക്കെ അദ്ദേഹത്തോളം ആധികാരികമായി പറയുവാൻ കഴിയുന്ന ഒരാളും ഇന്ന് മലങ്കരസഭയിൽ ഇല്ല എന്ന് ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുണ്ട്. പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവാതിരുമേനി, ഭാഗ്യസ്മരണാർഹനായ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി എന്നിവർക്കുശേഷം ഇത്തരം കാര്യങ്ങളിൽ ഏറെ അവഗാഹമുള്ളത് അഭിവന്ദ്യ തിരുമേനിക്കു മാത്രമാണ്. അടുത്തിടെ നടന്ന കാതോലിക്ക സ്ഥാനാരോഹണം, എപ്പിസ്ക്കോപ്പൽ സ്ഥാനാഭിഷേകച്ചടങ്ങുകൾ, മൂറോൻകൂദാശ തുടങ്ങിയവയിലൊക്കെ അദ്ദേഹത്തിന്റെ കരസ്പർശം ഏറെയുണ്ടായിരുന്നു എന്നത് സ്മരണീയമാണ്.

ഓർത്തഡോക്സ് സെമിനാരിയിലെ പഠനകാലത്ത് ഏറ്റവും മികച്ച വിദ്യാർത്ഥികളിൽ ഒരാൾ എന്ന സൽപ്പേര് നേടുവാനും റഷ്യയിലും റോമിലുമെല്ലാം പോയി ഉപരിപഠനം നിർവഹിക്കാനും അദ്ദേഹത്തിനു സാധിച്ചു. മാബൂഗിലെ മാർ പീലക്സീനോസിന്റെ ക്രിസ്തുശാസ്ത്രപഠനത്തെ ആധാരമാക്കിയുള്ള പ്രബന്ധത്തിന് റോമിലെ അതിപ്രശസ്തമായ പൊന്തിഫിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിൽനിന്ന് 1984ൽ അദ്ദേഹത്തിന് ഡോക്ടറൽ ബിരുദം ലഭിക്കുകയും ചെയ്തു. ഈ അറിവിന്റെ മഹാസാഗരം ഇന്ന് ഓർത്തഡോക്സ് സെമിനാരിക്ക് ഒരു മുതൽക്കൂട്ടാണ്. എല്ലാ ആഴ്ചയിലും സെമിനാരിയിലെത്തി വൈദിക വിദ്യാർത്ഥികളെ പഠിപ്പിക്കാൻ സേവേറിയോസ് തിരുമേനി സമയം കണ്ടെത്തുന്നു.

ഇങ്ങനെ ഓർത്തഡോക്സ് സഭയുടെ വിവിധ മേഖലകളെ സമ്പുഷ്ടമാക്കുന്ന അഭിവന്ദ്യ തിരുമേനി ഷഷ്ടിപൂർത്തിയുടെ നിറവിൽ എത്തിനില്ക്കുകയാണ്. "ഇനിയുമൊരങ്കത്തിന് ബാല്യമുണ്ട്" എന്ന് നമ്മോടൊക്കെ അദ്ദേഹം വീറോടെ പറഞ്ഞുകൊണ്ടിരിക്കുന്നതായി നമുക്കൊക്കെ അനുഭവപ്പെടുന്നുണ്ട്. പ്രശ്നകലുഷിതമായ വടക്കൻ ഭദ്രാസനങ്ങളിൽ ഓർത്തഡോക്സിയുടെ പടനായകനായി പ്രവർത്തിക്കുന്ന അദ്ദേഹം അഭിനവ കാതോലിക്കാ ബാവാ തിരുമേനിയോട് തോളോടുതോൾ ചേർന്നുനിന്ന് പ്രവർത്തിച്ച് ഈ സഭയെ ഉത്തരോത്തരം പ്രശസ്തിയിലേക്കും മഹത്വത്തിലേക്കും നയിക്കുമെന്നതിൽ സംശയം ലേശമില്ല.

ഷഷ്ടിപൂർത്തി ആഘോഷങ്ങളുടെ കൊടിയിറക്കം നടന്നുകഴിഞ്ഞ വൈകിയ വേളയിലാണെങ്കിലും പ്രവാസികളായ അനേകം മലങ്കര സഭാ മക്കളുടെ ഒരു എളിയ പ്രതിനിധി എന്ന നിലയിൽ അഭിവന്ദ്യ സേവേറിയോസ് തിരുമേനിക്ക് ജഗദീശ്വരൻ ആയുരാരോഗ്യ സൗഖ്യം നൽകി മലങ്കര സഭയെ അനുഗ്രഹിക്കട്ടെ എന്ന് ഹൃദയപൂർവ്വം പ്രാർത്ഥിക്കുന്നു.


## അൽമായവേദി

**വാർഷിക വരിസംഖ്യ: 150 രൂപ (ഇന്ത്യയിൽ)**

**മണിഓർഡർ അയയ്ക്കുമ്പോൾ ശ്രീ. ജോർജ്ജ് മാത്യു, ട്രഷറർ, അൽമായവേദി, ചക്കാലപ്പറമ്പിൽ വടക്കേവീട്, പുത്തനങ്ങാടി, കോട്ടയം-1 എന്ന വിലാസത്തിൽ അയയ്ക്കുവാൻ അഭ്യർത്ഥിക്കുന്നു.**

**ലേഖനങ്ങൾ, കത്തുകൾ എന്നിവ അയക്കേണ്ട വിലാസം:**

**AKHILA MALANKARA ORTHODOX
ALMAYA VEDI, Post Box No. 652, Kottayam-686001**


# അച്ചനും കൊച്ചനും

കൊച്ചൻ : അച്ചൻ അന്ത്യോഖ്യായിൽ നിന്ന് എന്നാ വന്നത്. ബാവ വല്ല സ്ഥാനവും നല്കിയോ.

അച്ചൻ : പ: ബാവ ആകെ ക്ഷോഭിച്ചാ

കൊച്ചൻ : ശ്രേഷ്ഠ ബാവ ഇനി അഞ്ചുപേരേകൂടി മെത്രാനാക്കുന്നു എന്നു കേട്ടായിരിക്കും.

അച്ചൻ : അതേ യതേ

കൊച്ചൻ : കഴിഞ്ഞ തവണ നാലഞ്ചു പേരേ വാഴിച്ചാ മലങ്കര വർഗ്ഗീസ് കേസ്സിൽ തെക്കേക്കര അച്ചനെ അകപ്പെടുത്തി തടിരക്ഷിച്ചത്. ഇനി കോട്ടയം കാതോലിക്കായുടെ എക്സ്ക്യൂഷൻ പെറ്റിഷനിൽ തീർപ്പുണ്ടാകാതെ നീക്കിവയ്ക്കാവണമെങ്കിലും കോടികൾ വേണം അതിനാ മെത്രാന്മാരെ വാഴിക്കുന്നത്.

അച്ചൻ : M.O. ജോണച്ചനും മെത്രാനാകും എന്നു കേട്ടല്ലോ.

കൊച്ചൻ : 40 ലക്ഷം മുടക്കാനുണ്ടെങ്കിൽ മെത്രാൻ പട്ടത്തിന് എന്താ ബുദ്ധിമുട്ട്

അച്ചൻ : അതല്ലേടാ നമ്മുടെ ബാവ സുപ്രീം കോടതി വിധി സ്വാഗതം ചെയ്യുകയും വിഭജിച്ചു പിരിയാം എന്നു പറയുന്നതും.

കൊച്ചൻ : പണ്ട് നമ്മൾ പറഞ്ഞത് 1064 പള്ളിയും നമ്മുടെതാണന്നാ. കാതോലിക്കായും ഭരണഘടനയും വേണ്ടന്നും പറഞ്ഞു.

അച്ചൻ : പിന്നെ നമ്മുടെ ബാവ പറഞ്ഞു ഭൂരിപക്ഷമുള്ള പള്ളികൾ നമുക്ക്.

കൊച്ചൻ : ഇപ്പോ ബാവ പറയുന്നത് മദ്ധ്യസ്ഥന്മാരു പറയുന്ന പള്ളികൾ മതി എന്നാ.

അച്ചൻ : സുപ്രീം രകോടതി ഉത്തരവു പ്രകാരം നമ്മുടെ ബാവ കാതോലിക്കയല്ല. നമ്മുടെ ഭരണഘടനയ്ക്ക് അംഗീകാരവുമില്ല.

കൊച്ചൻ : പിന്നെ എന്തെങ്കിലും കിട്ടിയാൽ അതു നേട്ടം

അച്ചൻ : കഴിഞ്ഞയാഴ്ച നമ്മുടെ കല്ലാപ്പാറ അച്ചൻ ഇന്ത്യാവിഷനിൽ പറഞ്ഞല്ലോ. ഞങ്ങൽക്ക് പള്ളികളിൽ സമാധാനമായി കുർബ്ബാന ചൊല്ലിയാൽ മതി എന്ന്.

കൊച്ചൻ : എന്നാ പിന്നെ മദ്ധ്യസ്ഥനൊന്നും വേണ്ടല്ലോ. പ: കാതോലിക്കാ ബാവയോടു കീഴ്പ്പെട്ടാൽ സമാധാനമായി കുർബാനചൊല്ലാം.

അച്ചൻ : എന്താടാ, നമ്മുടെ ബാവയ്ക്ക് പഴയതുപോലെ കലാപരിപാടികളൊന്നും ഇല്ലേ?

കൊച്ചൻ : തൃക്കുന്നത്തു സെമ്മനാരി പെരുന്നാൾ വരുമ്പോഴേക്കും കലാപ്രകടനവുമായി വരും.

അച്ചൻ : എന്നാലും

കൊച്ചൻ : അച്ചാ, L.D.F. ഭരണം തീരുവാ. ഇനി യു.ഡി.എഫ് വന്നു കഴിയുന്നതുവരെ ഒരുങ്ങിഇരുന്നശേഷം വേണം ചാടിക്കളിക്കാൻ.

അച്ചൻ : ഇനി എൽ.ഡി.എഫിനെ പഴിക്കാൻ തുടങ്ങണം.

കൊച്ചൻ : കല്ലാപ്പാറ ഈയിടയിലും ഉമ്മൻചാണ്ടി സാറിനെ പഴിച്ചു.

അച്ചൻ : സാരമില്ല. തങ്കച്ചായനും, കുരുവിളച്ചേട്ടനും, പി.സി. ചാക്കോച്ചനും ജേക്കബും മതി.

കൊച്ചൻ : സുപ്രീംകോടതി ഉത്തരവ് നടപ്പാക്കാതിരിക്കുക മദ്ധ്യസ്ഥനും, ചർച്ചയും, ഒക്കെ പറഞ്ഞും, ഇടയ്ക്ക് ചില്ലറ പ്രശ്നവും ഉണ്ടാക്കി 10 കൊല്ലം കൂടി ബാവ സഭയെ നയിക്കട്ടെ.

അച്ചൻ : കട്ടച്ചിറയിലേയും, പുതുപ്പള്ളിയിലേയും കണ്ണുനീര് എന്തായി.

കൊച്ചൻ : പുതുപ്പള്ളിയിലെ കണ്ണുനീർ അത്മായാവേദിക്കാർ പറ്റിച്ചു

അച്ചൻ : പരുമലയിലെ പാരപ്പള്ളിയോ?

കൊച്ചൻ : അത് കലാകൗമുദിയിൽ ഒരു ബാബു കുഴിമറ്റം വാരിക്കോരി എഴുതി. നമ്മുടെ ബാബുപോൾ സാറും എഴുതി.

അച്ചൻ : അതും കുളമാക്കി. ആ കൊച്ചു തിരുമേനിയേയും മോശക്കാരനാക്കി.

കൊച്ചൻ : അതു കൂറിലോസ്സുതിരുമേനിയുടെ കുഴപ്പമല്ല. ആധുനിക ചരിത്രകാരനായ ഹോമിയോ ഡോക്ടർ അച്ചന്റെ പൊടി കൈയ്യാ, അയാൾ ചെല്ലുന്നിടം കുളമാക്കും.

അച്ചൻ : കോടതിയുടെ മദ്ധ്യസ്ഥത ശ്രമം നടക്കുമോ?

കൊച്ചൻ : നടന്നാൽ നന്നായി വന്നേയ്ക്കും. ജ. കെ.റ്റി. തോമസ്സ് ഒക്കെ ഉണ്ടല്ലോ.

അച്ചൻ : പണ്ട് സുപ്രീംകോടതി. ജസ്റ്റീസ് മളിമഠിനെ മദ്ധ്യസ്ഥനാക്കിയതല്ലേ.

കൊച്ചൻ : അതുപണ്ടല്ലേ? എന്റെ അച്ചാ. നമ്മൾ നിലനില്ക്കണമെങ്കിൽ പ്രശ്നം നിലനിർത്തണം. സത്യവും, നീതിയും നടന്നാൽ പിന്നെ നമ്മുടെ പുത്തൻ സഭ പൂത്തുലയില്ല.

അച്ചൻ : എത്ര മെത്രാന്മാർ, എത്രപേർക്ക് അച്ചൻ പണി. പണമുള്ളവരെല്ലാം, ഷവലിയാർ, കമാണ്ടർ, ബാറിയോ, കോറിയോ എന്നു വേണ്ട എന്നെല്ലാം.

കൊച്ചൻ : 2000 വർഷം പഴക്കം പറയുന്ന ഓർത്തഡോക്സുകാർക്ക് ഉള്ളതിൽ കൂടുതൽ മെത്രാന്മാർ 2002 ൽ ജനിച്ച നമ്മുടെ സഭയ്ക്കുണ്ട്.

*1–ാം പേജിൽ നിന്നും തുടർച്ച ... സുപ്രീം കോടതി ...*

1958ലെയും 1995ലെയും 2002ലെയും സുപ്രീംകോടതി ഉത്തരവുപ്രകാരം, 1934ലെ സഭാഭരണഘടനയോട് കൂറും വിധേയത്വവും ഉള്ളവരുടെതാണ് സഭയും പള്ളികളും സ്ഥാപനങ്ങളും. ഈ സത്യം പെരുമ്പള്ളി തിരുമേനി പാത്രീക്കീസ് വിഭാഗത്തിന്റെ സുന്നഹദോസ്സ് പ്രസിഡണ്ടായിരിക്കുമ്പോൾ പുറപ്പെടുവിച്ച കല്പനയാലും വ്യക്തമാണ്.

അദ്ദേഹം കാലം ചെയ്തശേഷം കോട്ടയത്തു ചേർന്ന അനുരഞ്ജന ചർച്ചയിൽ, ഉമ്മൻചാണ്ടി, റ്റി.എം. ജേക്കബ്, പി.പി. തങ്കച്ചൻ, കെ.എം. മാത്യു, ഇരു വിഭാഗങ്ങളിലെയും പ്രമുഖർ, മെത്രാന്മാർ എന്നിവർ ചേർന്ന് സമാധാന ചർച്ചകൾ പൂർത്തീകരിക്കാൻ കാത്തിരുന്ന സമയം. തോമസ്സ് ദിവന്നാസിയോസ്സ് വരാൻ വൈകിയതും ചർച്ചയിൽ സമവായത്തിലെത്തിയപ്പോൾ തോമസ്സ് ദിവന്നാസിയോസ്സ് എന്ന ചെറുവള്ളിമെത്രാൻ ഈ ഉണ്ടാക്കിയ വ്യവസ്ഥകൾ ലംഘിച്ച് മദ്ധ്യസ്ഥതയും തകർത്ത വാർത്ത. എന്തുകൊണ്ട് മറന്നുപോകുന്നു. ആ പോക്ക് എവിടെയോ പോയി തിരിച്ചെത്തിയത് തോമസ്സ് പ്രഥമൻ കാതോലിക്കയായിട്ടാണ്. അന്ന് അദ്ദേഹം നെടുമ്പാശ്ശേരിയിൽ കാലുകുത്തിയ സമയം ഇന്ത്യൻ വൈസ് പ്രസിഡന്റ് അന്തരിച്ചു. തുടർന്ന് കോട്ടയത്ത് ഗംഭീര സ്വീകരണ സജ്ജീകരണസമ്മേളനവും ഒരുക്കി. പ: സഭയേയും പ: കാതോലിക്കാബാവയേയും അപമാനിക്കാൻ നെടുമ്പാശ്ശേരിയിൽനിന്ന് വാഹനമേറി കോട്ടയം ജില്ലാ അതിർത്തിയിലെത്തും മുമ്പ് കുമരകം ബോട്ട് അപകടവും സംഭവിച്ചു. ഗവ: ആഘോഷങ്ങളും ബഹളങ്ങളും നിരോധിച്ച് ദുഃഖാചരണം ഏർപ്പെടുത്തി. അങ്ങിനെ ശ്രേഷ്ഠകാതോലിക്കായുടെ ആഗമനം രക്തപ്പുഴ ഒഴുക്കിയായിരുന്നു. തുടർന്ന്വടക്കൻ പ്രദേശത്ത് മൃതശരീരങ്ങൾ സംസ്കരിക്കാൻ തടസ്സം സൃഷ്ടിച്ചു. പലരേയും മർദ്ദിച്ചു. ഉപദ്രവിച്ചും പള്ളികൾ കൈയ്യടക്കി. അവസാനം ബഥേൽ സുലോക്കോപള്ളിയിലെ പ്രസംഗത്തിൽ തനിക്കെതിരെ നിന്നവന്റെ കാലും കൈയ്യും വെട്ടാൻ ആഹ്വാനം ചെയ്തു. പക്ഷെ കൊട്ടേഷൻകാർ മലങ്കര വർഗ്ഗീസിന്റെ തലയും വെട്ടി. സി.ബി.ഐ. യെ സ്വാധീനിച്ച് അതിൽനിന്നും തടിതപ്പാനായ ശ്രേഷ്ഠന്റെ അടുത്ത കുതന്ത്രമാണ് സുപ്രീംകോടതി വിധി അസ്ഥിരപ്പെടുത്തി സന്ധി എന്ന നയം.

2002ൽ സുപ്രീംകോടതി തന്നെ ജ:മളിമഠിനെ മദ്ധ്യസ്ഥനും നിരീക്ഷകനുമായി അയച്ചു പരുമല അസ്സോസിയേഷൻ ബഹിഷ്കരിച്ചവർക്ക് ഇനി എന്തു മദ്ധ്യസ്ഥചർച്ചയ്ക്കാണവർക്കർഹത.

പുതുപ്പള്ളിയിലും, പോത്താനിക്കാടും അങ്ങിനെ പലയിടത്തും സുപ്രീംകോടതി ഉത്തരവു നടത്തിയെടുത്ത പള്ളികളിൽ പ്രശ്നം തീർന്നു. എല്ലാ പള്ളികളും നിയമപ്രകാരം 34ലെ സഭാ ഭരണഘടന പ്രകാരം ഇടവക രജിസ്റ്റർ പുതുക്കണം. പുതുപ്പള്ളിയിൽ കോടതി ഉത്തരവു പ്രകാരം പത്രത്തിൽ പരസ്യം ചെയ്ത് ഇടവക രജിസ്റ്റർ പുതുക്കി. 1995ലെ സുപ്രീംകോടതി ഉത്തരവുപ്രകാരം 1934ലെ ഭരണഘടനപ്രകാരം ഭരിക്കപ്പെടേണ്ടപള്ളി എന്ന നിലയിൽ ഇടവക ചേരാനാഗ്രഹിക്കുന്നവർ അപേക്ഷ പൂരിപ്പിച്ച് അംഗങ്ങളായി അവരുടെ പൊതയോഗം കൂടി ഭാരവാഹികളെ തിരഞ്ഞെടുക്കുമ്പോൾ സഭാപ്രശ്നം തീരും. അല്ലാതെ അഭിപ്രായവ്യത്യാസവും, സ്ഥാനമാനമോഹങ്ങളും, രൂപപ്പെടുന്നതനുസരിച്ച് 2002ലെ ഭരണഘടന, 2010 ലെ ഭരണഘടന എന്നോക്കെ പറഞ്ഞുവരുന്നവർക്ക് പള്ളികൾ പങ്കിടുവാനാകില്ല ഇന്ത്യൻ ഭരണഘടനക്കു വിരുദ്ധമായി ഖാലിസ്ഥാൻ ഭരണഘടന ഉണ്ടാക്കി. രക്തപ്പുഴഉണ്ടാരക്കിയിട്ടും മദ്ധ്യസ്ഥചർച്ചയിലൂടെ ഇന്ത്യയെ ഭാഗിച്ചില്ലല്ലോ? സുപ്രീംകോടതി വിധി വന്നപ്പോൾ സ്വാഗതം ചെയ്തവർ അതംഗീകരിച്ചിരുന്നെങ്കിൽ സഭാപ്രശ്നം തീരുമായിരുന്നു. സുപ്രീംകോടതി ഉത്തരവുപ്രകാരം ജ:മളിമഠിന്റെ സാന്നിദ്ധ്യത്തിലെ അനുരഞ്ജന അസ്സോസിയേഷനിൽ പങ്കെടുത്ത മെത്രാന്മാരും പള്ളികളും സഭയിലെത്തി. എന്നിട്ടും തിരിഞ്ഞോടിയ സേവേറിയോസ്സ്, ഫാ. ഡാർളിയേയും പോലുള്ളവർ ഇനിയും സ്ഥിരതയില്ലാതെ ഓടില്ലെന്നറിഞ്ഞു.

ഏതൊരു രാജ്യത്തെയും മതവും, സംഘടനകളും ആ രാജ്യത്തെ നിയമസംഹിതകൾക്ക് വിധേയപ്പെടണം. വൈദ്ദശിക അധിനിവേശ ശക്തികളെ മതത്തിന്റെയും, സമുദായത്തിന്റെയും പേരിൽ പ്രോത്സാഹിപ്പിക്കുന്ന രാഷ്ട്രീയ നയവും, ഗവ: നയങ്ങളുമാണ് തീവ്രവാദികളായ മതഭ്രാന്തമാരെ സൃഷ്ടിക്കുക. മുസ്ളിം സമുദായത്തിന് അപമാനവും ലോകത്തിന് അപായവുമായി വളർന്ന അൽഖായിദയെ മുളയിലെ നുള്ളാത്തതിന്റെ ഫലം ഇന്ന് കോലരാഷ്ട്രങ്ങൾ അനുഭവിക്കുന്നു. അതുപോലെ 1958ലെ സുപ്രീംകോടതി ഉത്തരവുപ്രകാരം വിധി നടത്തി സഭാപ്രശ്നം തീർത്തിരുന്നു എങ്കിൽ 1995ലെ വിധിവരെ കാത്തിരിക്കേണ്ടതില്ലായിരുന്നു. 95ലെ വിധിയും നടത്തി എടുക്കാതെ കേഫാപോലുള്ള തീവ്രവാദ സംഘടനകൾ മദ്ധ്യപൂർവ്വദേശത്തെ അൽഖായിദയ്ക്കു സമമായി പ്രവർത്തിച്ചപ്പോൾ മലങ്കരസഭയ്ക്ക് അതുഭീഷണിയായി. ബിൻലാദൻ ലോകനേതാക്കളുടെ പട്ടികയിൽ ഉൾപ്പെട്ടപോലെ തോമസ്സ് പ്രഥമൻ ക്രൈസ്തവ ലോകത്തെ ബിൻലാദനായി. ഇദ്ദേഹത്തെ വളർത്തിയതിന്റെ ഉത്തരവാദിത്വത്തിൽനിന്ന് സഭാനേതൃത്വത്തിനും രാഷ്ട്രീയ പ്രമുഖർക്കും മാറിമാറിവരുന്ന ഗവൺമെന്റുകൾക്കും ചില മാദ്ധ്യമങ്ങൾക്കും ഒഴിഞ്ഞുമാറാനാവില്ല. ഇനിയെങ്കിലും ബന്ധപ്പെട്ടവർ ഇന്ത്യയുടെ പരമോന്നത നീതിപീഠത്തിന്റെ ഉത്തരവ് നടപ്പാക്കി. മലങ്കര സഭാ പ്രശ്നം ശാശ്വതമായി പരിഹരിക്കണം. അല്ലാതെ പത്തോട്ടനായി രാഷ്ട്രീയക്കാർ ഈ അരാജകത്വവാദികളെ വളർത്തരുത് എന്നപേക്ഷിക്കുന്നു.

## ക്രിസ്തുമസ്സ് പുതുവത്സരാശംസകൾ

അഖില മലങ്കരഓർത്തഡോക്സ് ആത്മായവേദിയുടെ അഭ്യുദയകാംഷികൾക്കും, വായനക്കാർക്കും സമാധാനത്തിന്റെയും, ശാന്തിയുടെയും, ക്രിസ്തുമസ് ആശംസകൾ. പ്രത്യാശയും, സമാധാനവും, സന്തോഷവും ചൊരിയുന്ന പുതുവർഷആശംസകളും നേർന്നുകൊള്ളുന്നു.

എന്ന്

ഓർത്തഡോക്സ് വേദിക്കുവേണ്ടി

**പ്രസിഡന്റ്** കെ.വി. ഏബ്രഹാം കൊടുവത്ത്

**ജനറൽസെക്രട്ടറി** തോമസ്സ് ചാണ്ടി

## കത്തുകൾ - കുത്തുകൾ

സർ,

കഴിഞ്ഞ ലക്കം ആത്മായാവേദി നന്നായിരുന്നു. വി:മാതാവ് കരയുന്ന സുഗന്ധം പരക്കുന്നു എന്നു വിചാരിച്ച് അബലകളായ സഹോദരിമാരെ മാടിവിളിച്ച് പണം സമ്പാദിച്ചു. പ്രമുഖ പള്ളികൾക്കെതിരെ പാരപള്ളികളുണ്ടാക്കി പണം വാരി സഭ പണിയാൻ ഇറങ്ങിയ പുത്തൻകുരിശ് സഭക്കാരുടെ വഞ്ചനയും, വക്രതയും, വാചാലതയും, ഇത്രയെങ്കിലും പുറത്താക്കാൻ ആത്മായവേദിക്കായല്ലോ.

**എൽസമ്മ, മോളമ്മ – വാകത്താനം**

പുതുപ്പള്ളിയിലെ പാരപ്പള്ളിയിൽ (ഇഷ്ടികപള്ളി) മാതാവ് കരഞ്ഞു എന്ന വ്യാജവാർത്ത മനോരമ പ്രചരിപ്പിച്ച ദിവസം ഞാനും പോയിരുന്നു. പക്ഷെ അന്ന് കലണ്ടറിലൂടെ മാതാവ് കരഞ്ഞില്ല. എന്നായാലും ആ ആഴ്ച മുഴുവൻ പുതുപ്പള്ളിയിലെ ആരാധന അലങ്കോലപ്പെടുത്തി. തുടർന്ന ദിവസങ്ങളിൽ പൊടുന്നനെ വലിയ മഴ ഉണ്ടായി പുതുപ്പള്ളി പഞ്ചായത്തിലെ താഴ്ന്ന പ്രദേശം മുഴുവൻ വെള്ളത്താൽ മൂടി. ഇഷ്ടിക പള്ളിയിലും വെള്ളം കയറി. മാതാവ് കരച്ചിലും നിർത്തി.

**ഇന്ദിര, ഇരവിനല്ലൂർ**

സഭയിലെ വിഘടിത വിഭാഗം. പണസമ്പാദനത്തിനായി തിരുശേഷിപ്പുകൾ സ്ഥാപിക്കുന്നു – മാതാവ് കരയുന്നു – പന – തെങ്ങാവുന്ന – കോട്ടയം ഷാപ്പുപള്ളിയിൽ അത്ഭുതങ്ങൾ നടക്കുന്നു. മെത്രാൻ പട്ടം 40 ലക്ഷം വിലയ്ക്ക് ആവശ്യക്കാർക്ക് നല്കുന്നു. ഇടതടവില്ലാതെ പരിശുദ്ധന്മാരെ പ്രഖ്യാപിക്കുന്നു. ഇനിയെങ്കിലും ഈ വക തട്ടിപ്പിൽ അകപ്പെടാതിരിക്കാൻ ആത്മായവേദിപോലുള്ള പ്രസിദ്ധീകരണങ്ങൾ സാധാരണ വിശ്വാസിക്കാശ്വാസമാകട്ടെ.

**ഏലിയാസ്സ് ആലുവാ**

### പുതുപ്പള്ളിയിലും, പരുമലയുലം പാത്രീക്കീസു വിഭാഗം പള്ളിപണിയുമ്പോൾ എന്തുകൊണ്ട് ഓർത്തഡോക്സ് സഭ മണർകാട് പള്ളിപണിയുന്നില്ല?

**ജോണി, പത്തനംതിട്ട**

പ്രിയസുഹൃത്തേ,

ബദൽപള്ളി സഭയുടെ നിലനില്പിന് ഉതകില്ല. താങ്കളുടെ ഭവനത്തിൽ ഞാനാണ് ഈ ഭവനത്തിന്റെ നായകൻ എന്ന് നിങ്ങളോടു ആരെങ്കിലും പറഞ്ഞാൽ നിങ്ങൾ അംഗീകരിക്കുമോ. വല്ല മിഠായിയും, ഐസ്ക്രീമും നല്കിയാൽ ഒന്നും അറിയാത്ത കുഞ്ഞുങ്ങൾ ചിലപ്പോൾ അതിക്രമിയെ അപ്പച്ചാ എന്നു വിളിക്കാം. പക്ഷെ അവൻ വളർന്ന് കാര്യം മനസ്സിലാക്കുമ്പോൾ അവന്റെ അപ്പച്ചനെ അവനറിയും. പിൻവാതിലിലൂടെ കടന്നവനെ അവർതന്നെ പുറത്താക്കി സ്വന്ത പിതാവിനെ സ്വീകരിക്കും. പുതിയ വീടു വച്ചു മാറേണ്ടഗതി ഉണ്ടായാലും സഹനത്തോടെ സഹിക്കണം. ബദൽ പള്ളികൾ എന്നും പാരപ്പള്ളികളാകും.

മലങ്കരയിലെ 1064 പള്ളികളും 1934 ലെ സഭാ ഭരണഘടന പ്രകാരം പൗരസ്ത്യകാതോലിക്കായും മലങ്കരമെത്രാപ്പോലീത്തയുമായ. പ:കാതോലിക്കാബാവയുടെ ഭരണത്തിൻകീഴിലാ. അവയിൽ ചിലതിലെല്ലാം അനധികൃത കൈയ്യേറ്റക്കാർ കയറിപ്പറ്റിയിട്ടുണ്ട് അവരെ ഒഴിവാക്കാൻ നിയമനടപടികൾ തുടരുന്നു.

കൈയ്യേറ്റക്കാർ നിലനില്പിനായി ചർച്ചകൾക്കായി തങ്ങളുടെ സന്തതസഹചാരികളുടെ ലിസ്റ്റും പേരും കോടതികളിൽ സമർപ്പിച്ചിട്ടുമുണ്ട്- എന്തെങ്കിലും കിട്ടിയാൽ നേട്ടം കിട്ടിയില്ലെങ്കിലും നഷ്ടമില്ല.

പത്രാധിപർ

## വാർത്തകൾ

### ആത്മായാവേദി മലങ്കര വർഗ്ഗീസിന്റെ കബറിടം സന്ദർശിച്ചു

പെരുമ്പാവൂർ, ഡി.5ന് പ: കാതോലിക്കാ ബാവ പെരുമ്പാവൂർ ബഥേൽ സുലോക്ക പള്ളിയിൽ. മലങ്കരയുടെ വീരപുത്രൻ മലങ്കരവർഗ്ഗീസിന്റെ ആറാമത് ഓർമ്മകുർബാന അർപ്പിച്ചു. തുടർന്ന് കബറിടത്തിലെ ധൂപപ്രാർത്ഥനയിലും അനുസ്മരണയോഗത്തിലും. ആത്മായാ വേദി എഡിറ്റർ പീലിപ്പോസിന്റെ നേതൃത്വത്തിൽ വേദി പ്രവർത്തകർ പങ്കെടുത്തു.

### വള്ളിക്കാട്ടു ബാവായുടെ ഓർമ്മ

വാകത്താനം

വള്ളിക്കാട്ടുബാവായുടെ ഓർമ്മപെരുന്നാളിനെത്തിയ വിശ്വാസികളെ ഔഗേൻ തിരുമേനിയുടെ കബറിടം വഴികയറി കൈമുത്തിച്ചയച്ച നടപടി അപലനീയം. ദയറായുടെ വരവുചിലവുകൾ പ്രസിദ്ധീകരിച്ചുകാണാനില്ല. ഔഗേൻ മാർ ദിവന്നാസിയോസ്സിന്റെ കാലത്ത് ഭംഗിയായി നടന്ന പെരുന്നാളിന്റെ നടത്തിപ്പിലും പോരാഴ്മകൾ ധാരാളം.

വള്ളിക്കാട്ടു ദയറാഭരണം വയോവൃദ്ധനായ ഒരു റമ്പാച്ചന്റെ നേതൃത്വത്തിൽ നടത്താവുന്നതല്ല. ഈ ദയറായുടെ വളർച്ച മുരടിക്കാതിരിക്കാൻ ചെറുപ്പക്കാരായ റമ്പാന്മാരേയോ, ദയറാപ്പട്ടക്കാരേയോ നിയമിക്കാൻ സഭാ നേതൃത്വം താല്പര്യം കാട്ടണം.

### കോലഞ്ചേരി പള്ളി തുറന്നു

കോലഞ്ചേരി പള്ളി കോടതി ഉത്തരവോടെ തുറന്ന് ആരാധന തുടങ്ങി. പള്ളിയുടെ താക്കോൽ 1934ലെ സഭാഭരണഘടന പ്രകാരം നിയമിക്കപ്പെട്ട വികാരിക്കും. തെരഞ്ഞെടുത്ത ഭരണ സമിതിക്കും കോടതി നല്കി. വിഘടിതർ തുടർന്നു നല്കിയ അപ്പീലും തള്ളി.

### മാർപോളികാർപ്പസ്സ് വി: കുർബാനയർപ്പിച്ചു

കണ്ടനാട് ഭദ്രാസനത്തിലെ കുറിഞ്ഞി പള്ളിയിൽ അങ്കമാലി മെത്രാപ്പോലീത്ത വി: കുർബാന അർപ്പിച്ചു. വിഘടിത വിഭാഗത്തിലെ മെത്രാന്മാർ കുർബാന അലങ്കോലപ്പെടുത്താൻ നടത്തിയ ശ്രമം പോലീസിന്റെ സമയോചിത ഇടപെടൽമൂലം നടക്കാതെപോയി.

### അഭി:സേവേറിയോസ്സ് തിരുമേനിയുടെ പ്രസ്താവനയെ ആത്മായവേദി അഭിനന്ദിച്ചു

കോട്ടയം, ഡിസംബർ 24–ാം തീയതിയിലെ മദ്ധ്യമങ്ങളിൽ കോടതിവിധികൾ മാനിക്കണം. മുഖ്യമന്ത്രിയും, ജില്ലാ കലക്ടർമാരും, സഭയിലെ വിഘടിത വിഭാഗതലവന്മാരും ഒപ്പുവച്ച വ്യവസ്ഥകൾ പാലിക്കാതെ മാധ്യമങ്ങളിലും പ്രമുഖരുടെയും മുന്നിൽ മാന്യത നടിക്കുന്ന പുത്തൻകുരിശ് സഭക്കാരുടെ വഞ്ചനാപരമായ പ്രസ്താവനകളെയും, ആരോപണങ്ങളെയും തുറന്നുകാട്ടത്തക്കവിധം പ:സുന്നഹദോസ്സ് സെക്രട്ടറി പുറപ്പെടുവിച്ച പത്ര കുറിപ്പിനെ അഖില മലങ്കര ഓർത്തഡോക്സ് ആത്മായാവേദി അഭിനന്ദിച്ചു. സഭാ ആസ്ഥാനത്തെ പി.ആർ.ഓ. സഭാ വിഷയങ്ങളിൽ വേണ്ട ശ്രദ്ധകാട്ടുന്നില്ല. തന്നെയുമല്ല വിഘടിതരുടെയും, ഡോ. ബാബു പോളിനെ പോലുള്ളവരുടെയും സഭാവിരുദ്ധ പ്രസ്താവനകൾക്ക് ഉചിതമായ മറുപടി നല്കാനും. പി.ആർ.ഓ. അമാന്തിക്കുന്നതായി അഖില മലങ്കര ഓർത്തഡോക്സ് ആത്മായവേദി സെക്രട്ടറിയേറ്റ് വിലയിരുത്തി.

സഭയുടെ ഭിത്തിയെ ബലവത്താക്കുവാനും സഭാഗാത്രത്തിന് ശക്തി പകുവാനുമായി അഖില മലങ്കര ഓർത്തഡോക്സ് അൽമായവേദി പ്രസിദ്ധീകരിക്കുന്നത്

Almayavedi: Printed and published by K.V. Abraham Koduvath (President) on behalf of Akhila Malankara Orthodox Almayavedhi, P.B. No. 652, Kottayam-686 001. Published from Kottayam. Editor: Philipose Pottakkavayalil Ph: 9349754448